# വിദ്വാൻ മച്ചാട്ടിളയതിന്റെ

# കൃതികൾ

(ഒന്നാംഭാഗം)

---

പ്രസാധകന്മാർ:

'ശാന്തനാരായണ' പ്രതിനിധിസംഘം,

മച്ചാട്ട്; വടക്കാഞ്ചേരി

---

1927.

തൃശ്ശിവപേരൂർ

വിദ്യാവിനോദിനി അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

വില: 4. ണ.

---

# വിദ്വാൻ മച്ചാട്ടിളയതിൻെറ കൃതികൾ

(ഒന്നാംഭാഗം)

പ്രസാധകന്മാർ:

“ശാന്തനാരായണ’ പ്രതിനിധിസംഘം,

മച്ചാട്ട്; വടക്കാഞ്ചേരി



1927.

തൃശ്ശിവപേരൂർ

വിദ്യാവിനോദിനി അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

വില: 4. ണ.

# പ്രസ്താവന.

യശശ്ശരീരശേഷനായ വിദ്വാൻ മച്ചാട്ട് ചാത്തമ്പിള്ളി എളയതവർകളുടെ കവിതകഠം സുപ്രസിദ്ധങ്ങളാണല്ലോ. അതിനാൽ, ഈ പ്രസിദ്ധീകരണത്തെപ്പററി ഞങ്ങഠംക്കു വിശേഷിച്ചൊന്നും പറയേണ്ടതായിട്ടില്ല. എന്നാൽ, അദ്ദേഹത്തിൻെറ ജീവചരിത്രം ഇതിൽ എഴുതിച്ചേക്കണമെന്നു ഞങ്ങഠം ആശിച്ചിരുന്നു. പക്ഷേ, അതിനു വേണ്ടുന്ന സാമഗ്രികഠം ഇനിയും മുഴുവൻ കിട്ടിയിട്ടില്ലാത്തതിനാൽ ആ കൃത്യം മറെറാരവസരത്തിലേയ്ക്കു നീട്ടിവെയ്ക്കേണ്ടിവന്നിരിയ്ക്കുന്നു.

വിദ്വാനെളയതിൻെറ കൃതികഠം മുഴുവനും ഇങ്ങിനെ പ്രസാധനം ചെയ്യാൻ ഞങ്ങഠം വിചാരിയ്ക്കുന്നുണ്ട്. ഈ വിഷയത്തിൽ ഭാഷാഭിമാനികളുടേയും സാഹിത്യപ്രണയികളുടേയും ശ്രദ്ധയെ സാദരം പ്രതീക്ഷിച്ചുകൊള്ളുന്നു.

മച്ചാട്,
5-9-1927.

പ്രസാധകന്മാർ.

# പാൎവതിസ്വയംവരം.

## ചെറിയത്—നാലുവൃത്തം.

---

ശുകപുരി എന്നപോലെ.

സുഖമേ നെല്ലുവായപ്പ-
നകമേ വാണരുളേണം.
ശുകമൌലേ, ചൊൽക ഗൌരീ-
പരിണയവൃത്താന്തങ്ങൾ
അതുചൊല്ലാം, പണ്ടു യോഗ-
ഹുതദേഹയായ ദേവി
'സതി' പിന്നെ ഹിമവാന്റെ
സുതയായി മേനതന്നിൽ,
മതിമുഖിയുണ്ടായി 'പാ-
ൎവതി'യെന്ന നാമത്തോടും.
കളവാണി കളിയാടി
വളൎന്നു; യൌവനം വന്നു;
അരം കവിഞ്ഞിതു കേശ്യ-
മുരസിജമങ്കുരിച്ചു:
തിരുമെയ്ശോഭയും പാരം
പെരുതായി നാളിൽ നാളിൽ
കുഴലുംമോതിരം വട്ട-
ക്കുരട്ടും കൈവളകളും
അണിഞ്ഞു സുന്ദരീമൌലി-

മണി വാണീടുന്നകാലം
ഭവനുടെ പത്നിയായി-
ബ്ഭവിച്ചീടുമിവളെന്നു
ഗിരികുലനാഥൻ തന്നോ-
ടരുളി നാരദമുനി.
അതുകാലം ഹിമവാങ്കൽ
മതിചൂഡനെഴുന്നള്ളി
തരുമൂലേ തപം ചെയ്തു
മരുവീടുന്നതുകാലം
നിജതാതനിയോഗത്താൽ
ഭജനം ചെയ്തിതു ഗൌരി
പരിചര്യാഗുണം കണ്ടു
പരമീശൻ പ്രസാദിച്ചു.
സുരജനം താരകന്റെ
കരുമനയാലക്കാലം
സരസിജഭവനെക്ക-
ണ്ടറിയിച്ചു സങ്കടങ്ങൾ
"തിരുമനസ്സുണ്ടെന്നാകി-
ലൊരു സേനാപതിതന്നെ
ഉടനേയുണ്ടാക്കേണ"മെ-
ന്നടിതൊഴുതപേക്ഷിച്ചു.
അരവിന്ദോത്ഭവൻതാനു
മുരചെയ്താനവമപ്പോൾ.

—oooo—

*താമരക്കണ്ണൻ എന്നപോലെ*

2. "ചന്ദ്രമൌലിക്കു ശൈലപുത്രിയിൽ
നന്ദനൻ ജനിച്ചീടുകിൽ
കൊന്നീടുമവൻ ദൈത്യനെയതി-
നൊന്നു ചെയ്യേണം നിങ്ങളും
കാലവൈരിതപസ്സിളക്കേണം
കാലേ ചെന്നിനി വൈകാതെ."
എന്നു നാന്മുഖൻ ചൊന്നതു കേട്ടു
പോന്നു വാസവനാദരാൽ
കന്ദർപ്പൻതന്നെച്ചിന്തിച്ചു;
വന്നു കാമനും വന്ദിച്ചു.
"എന്തിനായെന്നെച്ചിന്തിച്ചു ഭവാൻ
ഹന്ത! സാധിക്കാമൊക്ക ഞാൻ
ബാധയില്ലെൻെറ ബാണങ്ങൾക്കെങ്ങും
ബോധിച്ചാലും സുരാധിപ!
ശാസ്ത്രിയായൊരു പദ്മജൻ പണ്ടു
പുത്രിതന്നെപ്പുണന്നീലേ?"
എവം മാരൻെറ വാക്കുകൾ കേട്ടു
ദേവനാഥനുരചെയ്തു:
"ഈശൻതൻെറ മനസ്സുഴിച്ചു നീ
യാശു ഗൌരിയിലാക്കേണം
കാര്യമുണ്ടതുകൊണ്ടെ"ന്നിന്ദ്രൻെറ
ചാരുഭാഷിതം കേട്ടവൻ
വില്ലുമമ്പുമായ് വല്ലഭമാരോടും
മെല്ലെച്ചെന്നു ശിവാന്തികേ
ഘോരരൂപനാം രുദ്രനെക്കണ്ടു

മാരൻ നിന്നുഴന്നിടുമ്പോൾ
സുന്ദരാംഗിയാം പാൎവ്വതി വന്നു
വന്ദിച്ചു മഹാദേവനെ
"നല്ല വല്ലഭനുണ്ടാക"യെന്നു
ചൊല്ലി ശങ്കരനാദരാൽ
മാമലമകൾ കാഴ്ചവെച്ചൊരു
മാല മെല്ലവെ വാങ്ങുവാൻ
ഭാവിച്ചപ്പോൾത്തൊടുത്തു സായകം
ദേവന്റെ നേരെ മന്മഥൻ
ധൈൎയ്യം കൈവിട്ടു ധൂർജ്ജടിയപ്പോൾ
ഗൌരിതന്മുഖം നോക്കിനാൻ
ചിന്തിച്ചു പുനരെന്തിതെന്നപ്പോൾ
ചെന്താർബാണനെക്കാണായി
കോപിയാംഹരൻമൂന്നാംതൃക്കണ്ണിൽ
പാപിയാം സ്മരൻ ഭസ്മമായ്!
ശൎവ്വൻ തത്ര മറഞ്ഞു; ഗൌരിയെ-
പ്പൎവ്വതേശ്വരൻ കൊണ്ടുപോയ്.

---

*സോമവംശത്തിലുള്ള നൃപതി എന്നപോലെ.*

കാമശരീരമെരിഞ്ഞതു കണ്ടു
കാമിനിയാം രതിദേവി
ആമയമുള്ളിൽ വളൎന്നു കരഞ്ഞു
കോമളഗാത്രി മരിപ്പാൻ
മെല്ലെമുതിൎന്നതു കണ്ടൊരു ഭൂതം
നല്ലൊരു കൃപയോടുകൂടെ,

3. ചൊല്ലിയ മൊഴികൾ കേട്ടല്ലന്നികഴലാൾ
അല്ലൽ ചുരുക്കി വസിച്ചു.
പാർവ്വതിദേവി തപസ്സിനു പോവാൻ
ഭാവിച്ചിതു പുനരപ്പോൾ
ദുർവ്വാരമിതു തവ സാഹസമേതും
ചെയ്യൊല്ലയെന്നിതു മാതാ
അമ്മ പറഞ്ഞതു സമ്മതിയാതേ
അച്ഛനോടാജ്ഞ ലഭിച്ചു
അംബിക ചെന്നു തപസ്സു തുടങ്ങി
മന്മഥരിപു വരനാവാൻ
നാലു പുറത്തുമെരിച്ചുടനഗ്നി
നടുവിൽ വസിച്ചിതു ഘോരം
കാലമതൊട്ടു കഴിഞ്ഞൊരു ശേഷം
കാലനിഷൂദനനീശൻ
പട്ടവടുവടിവായുടനെഴുന്നള്ളി
മട്ടുമൊഴിയാളുടെ മുന്നിൽ
ചടുലമനോഹരഗിരമരുൾചെയ്തു:
"കുടിലസുകേശി സുശീലേ!
ദർശനമധുരം നിന്റെ ശരീരം
കൃശതരമായിതു പാരം
കഠിനമായുള്ള തപസ്സിനു ബാലേ
കാരണമെന്തു ചൊൽക"
ഇതി വടുവചനം ഇതമൊട്ടു കേട്ടു,
മതിമുഖി പാർവ്വതിതന്റെ
മതമതറിഞ്ഞുരചെയ്തു തദാനീം
മതിമുഖിയാം സഖി മന്ദം:

"പുരഹരഭഗവാൻ തിരുനയനത്തിൽ
സ്മരനെദ്ദഹിപ്പിച്ചുടനേ
പരിചൊടു തത്ര മറഞ്ഞൊരു ശേഷം
പരവശയായൊരു ഗൌരി
ഹരനെ നിനച്ചു തപസ്സുകൾ ചെയ്കിഹ
മരുവുന്നിതു പരമാൎത്ഥം!"
ഗിരിമകൾ സഖിയുടെ ഗിരമിതു കേട്ടു
ധരണിസുരാകൃതിധാരി
പരിഹസിതസ്മിതപൂൎവ്വമിവണ്ണം
പാൎവ്വതിയോടുരചെയ്തു:

*വഞ്ചേരി നാട്ടിൽ* **എന്നപോലെ.**

4. "കഷ്ടം! കപാലി തവ പ്രിയനായാൽ
ഒട്ടും തരമല്ല ശൈലതനൂജേ
കററച്ചിടയും, കറുത്ത കഴുത്തും,
നെററിമേൽക്കണ്ണും ധരിച്ചോരു നഗ്നൻ
ഭൎത്താവെന്നുള്ളിലുറച്ചതു പാൎത്താൽ
ചിത്തഭ്രമമുണ്ടു ചെററ നിനക്കു്!"
ഏവം വടുവിന്റെ വാക്കുകൾ കേട്ടു
ദേവിതാൻ കോപം കലൎന്നുരചെയ്തു:
ഈശ്വരനെക്കൊണ്ടു ദുൎവ്വചനങ്ങൾ
ഈവണ്ണം ചൊല്ലരുതെന്നറിയേണം
പോക ഭവാനല്ലെന്നാകിലിദാനീം
പോകുന്നു ഞാനെന്നു ചൊന്നൊരുനേരം
തന്നുടെ രൂപം ധരിച്ചു പുരാരി
ധന്യയാം പാൎവ്വതിയോടുരചെയ്തു:"

"എന്നെയനുസരിച്ചീടുക ബാലേ
ഇന്നു തുടങ്ങി ഞാൻ നിന്നുടെ ദാസൻ"
അച്ഛനറിഞ്ഞിട്ടു വേണമിതെന്നു
ഇച്ഛയിവൾക്കെന്നു ദേവനറിഞ്ഞു
സപ്തമുനികളെയോർത്തു വരുത്തി
ചിത്തഗതമവരോടരുൾചെയ്തു
പാർവ്വതിയെ മമ നൽകണമെന്നു
പർവ്വതനാഥനെക്കണ്ടുരചെയ്യിൻ
എന്നതു കേട്ടവരാശു ഗമിച്ചു
ചെന്നു ഹിമവാനെക്കണ്ടു പറഞ്ഞു
വേളിയും നിശ്ചയിച്ചമ്പോടു പോന്നു
കേളിയും നീളെപ്പരന്നിതു പാരിൽ
വിഷ്ണു, വിരിഞ്ചനും, മാമുനിമാരും,
ജിഷ്ണുമുഖാമരവൃന്ദവുമെല്ലാം
ലോകൈകനാഥന്റെ വേളി ശ്രമിപ്പാൻ
ശ്രീകൈലാസത്തിങ്കൽ ചെന്നിതു വേഗാൽ
കാലാരി, വേളിക്കു മോടികൾ കൂട്ടി
കോലാഹലത്തോടു യാത്രതുടങ്ങി.
തുംഗാനുഭാവനാമദ്രികുലേശൻ
മംഗലകർമ്മങ്ങളങ്ങു തുടങ്ങി.
ശങ്കരൻ ചെന്നകം പുക്കൊരുനേരം
മങ്കമാരാദരാൽ വന്നെതിരേററു.
സ്നാനവും മററുള്ള കർമ്മവുമെല്ലാം
ഊനംവരാതെ കഴിച്ചു പുരാരി.
പർവ്വതരാജനും, പൊന്നണിയിച്ചു
പാർവ്വതീദേവിയെദ്ദേവനു നൽകി.

ചന്ദ്രക്കലാധരൻ ചാരുമുഹൂൎത്തെ
കന്നിമകളുടെ പാണി പിടിച്ചു
കൈലാസമുൾപ്പൂക്കു പാൎവ്വതിയോടും
ലീലാനുകൂലം സുഖിച്ചു വസിച്ചു.
ഇക്കഥ ചൊല്ലുന്ന ദമ്പതിമാൎക്കു
നിക്കം വരാതൊരു വല്ലഭനുണ്ടാം.

---

## വസ്ത്രാപഹരണം.

*ഓടും മൃഗങ്ങളെ* **എന്നപോലെ**

തത്തേ, ഹരിചരിതത്തെപ്പറഞ്ഞാലും,
തത്തേ വചനം സഫലമാകും.
'എന്നാൽ പറഞ്ഞിടാമെന്നാലാകുംവണ്ണം'
എന്നാളതുനേരം പൈങ്കിളിയും.
നല്ലാർമണിമാരേ, നെല്ലുവായപ്പൻെറ
നല്ല കഥയിതു കേട്ടുകൊൾവിൻ:—
നന്ദനാം ഗോപൻെറ നന്ദനനായിട്ടാ-
നന്ദസ്വരൂപൻ മുകുന്ദൻ പണ്ടു്
വൃന്ദാവനേ പശുവൃന്ദാവനം ചെയ്തു
വൃന്ദാരകാൎച്ചിതൻ വാഴുംകാലം
ആയകുമാരിമാരായതലോചന-
നായ കടൽവൎണ്ണൻ കാന്തനാവാൻ
കാൽത്താരിൽ വീണോരെക്കാത്തരുളീടുന്ന
കാത്യായനിതന്നെസ്സേവിപ്പാനായ്
കാളിന്ദിയിൽച്ചെന്നു കാലേ കുളിച്ചുടൻ

കാളിചരണങ്ങൾ ചിന്തിച്ചുള്ളിൽ
വല്ലായ്മയെന്നിയേ വല്ലവിമാർ ശിവ-
വല്ലഭതന്നുടെ പൂജചെയ്തു
ആടയഴിച്ചുവെച്ചാടൽ കൂടാതെ നീ-
രാടിക്കളിച്ചങ്ങു നിന്നുനേരം
വാരിജാക്ഷൻ ദയാവാരിധി വസ്ത്രങ്ങൾ
വാരിക്കൊണ്ടാലിന്മുകളിലേറി.
മന്ദമതുകണ്ടു മന്ദാക്ഷം പൂണ്ടവർ
മന്ദമതികളായ് ചൊന്നാരേവം:
* "കരുമുകിൽവർണ്ണ, നീ കരുതൊല്ലേ ചാപലം
കരുണാംബുധേ, കൃഷ്ണാ, കൂറ താരയോ
അരയോളം നീററിൽനിന്നരയാലില പോലെ
അരവിന്ദനാഭ, നീ തുള്ളിയ്ക്കൊല്ലേ"
അരുമയോടന്നേരമരുൾചെയ്തു മാധവൻ
അരുണാധരിമാരോടാത്തമോദം:
"കരയററ നീററിലിനിന്നു കരയേറി വന്നിങ്ങു
കരമാശു കാട്ടുകിൽ കൂറ നൽകാം
തരുമൂലേ വരാതെ തരുമിതു ഞാനെന്നു
തരുണിമാരേ, നിങ്ങൾ മോഹിയ്ക്കേണ്ട!
കരയേണ്ട രാധേ, നീ; കരഭോരു, വന്നാലും
കരയുള്ളതല്ലയോ നിൻെറ വസ്ത്രം?
കളവാണി, കാലത്തെക്കളയാതേ വന്നാകിൽ
കളവല്ല നീളേ, നിൻചേല നൽകാം.
കമനീയരൂപിണി കമലാക്ഷി, ധീന്തി നീ
കമനി വലയേണ്ട മിത്രവിന്ദേ!"

---

* അല്പം ദ്രുതഗതിയിൽ മട്ട്

# സീതാസ്വയംവരം.

## നാലുവൃത്തം

കളമൊഴി എന്നപോലെ

1. അരികിൽ വരികാരോമൽപൈങ്കിളി, നീ
അരനിമിഷം കാലം കളഞ്ഞിടാതേ
അരുമയോടേ സീതാസ്വയംവരത്തെ
അരുണമുഖി, ചൊൽകെന്നു കേട്ടനേരം
അഖിലപതി നെല്ലുവായിൽ മാധവനെ
അകതളിരിലോൎത്തു പറഞ്ഞാളല്ലോ:
അരികൾകുലകാലൻ ദശരഥനാം
അരചർമണി വാണാനയോദ്ധ്യതന്നിൽ
അവനു സുതനായിപ്പണ്ടംബുജാക്ഷൻ
അവതരണം ചെയ്തിതു രാമനായി.
അവരജരും മൂവ്വരുളവായ്വന്നു.
അവരോടൊരുമിച്ചു വളരുംകാലം,
അവിടെയൊരുനാൾ വന്നു വിശ്വാമിത്രൻ
അവനീപതിവീരനെക്കണ്ടു ചൊല്ലി
അനുപമനാം രാമകുമാരനേയും
അനുജനേയും കൂട്ടിക്കൊണ്ടങ്ങുപോയി
അടവിയിലൂൾപ്പുക്കപ്പോൾ താടകയെ
അടർപൊരുതു രാഘവൻ കൊന്നശേഷം
അഴകിനോടു സിദ്ധാശ്രമവും പുക്കു
അഴലൊഴിയുമ്മാറു തുടങ്ങി യാഗം

ദ്വാരകാമന്ദിരം എന്നപോലെ

2. ആശരന്മാരതുനേരം
ആശകറ്റം നടുങ്ങുംവണ്ണം
ആശ്രു വന്നരക്തവഷം
ആകുലം കൂടാതെ ചെയ്യു
ആശുഗങ്ങളെതവരെ
ആശു കൊലചെയ്തു രാമൻ
ആശയ്ക്കൊത്തവണ്ണം കായ്യം
ആചരിച്ചു കൌശികനും
ആശയം തെളിഞ്ഞവരെ
ആശീർവ്വാദങ്ങളും ചെയ്തു
ആത്തി തീത്തു മിഥിലയ്ക്കു
ആത്തമോദം പോരുന്നേരം
ആരും കാണാതൊരു കല്ലായ്
ആരാൽ മേവുന്നഹല്യതൻ
ആടൽ തീത്തനുഗ്രഹിച്ചു
ആദരാൽ മിഥില പുക്കു
ആയവരെക്കണ്ടനേരം
ആയവണ്ണം ജനകനും
ആമോദേന സൽക്കരിച്ചു
ആമയമകന്നു ചൊന്നാൻ

3. എനിയ്ക്കിനിമേലിൽ സൌഖ്യം ജനിച്ചീടും നൂനം
ഇഹഭവാനെഴുന്നള്ളി അതുമൂലം മമ ജന്മം
മഹാമുനികുലമൌലേ, സഫലമായ്വന്നു

ഇവിടെ നിന്നരികിൽ നിൽക്കും ഭുവനസുന്ദരന്മാർ
ഇവരിരുവരുമാരെന്നറിവാനാഗ്രഹം ഉണ്ടു്
അവനീശൻ പറഞ്ഞപ്പോൾ അരുൾചെയ്തു മുനിയും:
ഇനകുലജന്മാരിവർ ദശരഥസുതന്മാർ
ഇവനു രാമനെന്നുപേർ അനുജൻ ലക്ഷ്മണനിവൻ
ഇവൎക്കുണ്ടൊരഭിലാഷം അതു കേൾക്ക നൃപതേ!
ഇന്ദുചൂഡന്റെ നല്ല വില്ലിതു കാണ്മാൻ
ഇന്നുള്ളിൽക്കൗതുകമുണ്ടതു നീ കാട്ടുക വേഗം
എന്നു മാമുനി വാചാ വരുത്തി വിൽഭൂപൻ
ഇതല്ലോ കണ്ടാലും പശുപതിയുടെ ചാപം
ഇതു, രഘുപതി രാമൻ മുറിച്ചാകിൽ [യ്യുന്നിടും
ഇവൻ മമ സുതയാം ജാനകിതന്റെ പതിയാ
ഇതി നൃപവചനം കേട്ടു മതിമാൻ രാഘവനും
ഇതരഭൂപതികളാലസാദ്ധ്യമാം വില്ലെടുത്തു
അതിവേഗം കുലച്ചാശു മുറിച്ചു രാഘവനും
ഇടിവെട്ടുംപോലെ ചാപമൊടിഞ്ഞൊരു നാദം
ഇടരോടെ നരപതിവരന്മാർ കേട്ടവരെല്ലാം
നടുങ്ങി നാണവും കെട്ടു തെളിഞ്ഞു മൈഥിലിയും.

---

4. * ഈശൻ തന്റെ വിൽമുറിച്ചു രാമചന്ദ്രൻ പാരം
ഇയലും കാന്തിയോടും തത്ര നിൽക്കുന്നേരം
ഈടാർന്നിടും സീതയെച്ചമയിപ്പിച്ചു ചുററും
ഇടകലർന്നു സഖിമാർ മെല്ലെക്കൊണ്ടുചെന്നു
ഈരേഴുലകുടയോരു രാമൻതന്റെ തോളിൽ
ഇരുളൊത്തകുഴലി സീത മാലയിട്ടു

* മാതൃക അറിയുന്നില്ല.

ഈ വൃത്താന്തം ദൂതന്മാർ ചെന്നങ്ങു ചൊല്ലിക്കേട്ടു
ഇളകും സേനയോടും ബന്ധുജനങ്ങളോടും
ഈരഞ്ചുരഥനാം ഭൂപൻ താനും വന്നു മക്കൾ
ഇരുവരോടും ഗുരുവാകും വസിഷ്ഠനോടും.
ഈഷലകന്നാശു നല്ലനേരംകൊണ്ടു തന്നെ
ഇളമാൻമിഴി മൈഥിലിയെ വേട്ടു രാമൻ
ഈവണ്ണം ജനകൻ തൻെറ പുത്രിമാരെ മൂവ്വർ
ഇളയകുമാരന്മാരും വിവാഹം ചെയ്തു
ഈഹിതം സാധിച്ചെല്ലാരുംകൂടിപ്പോകുന്നേരം
ഇടയിൽ വന്ന ഭാർഗ്ഗവനേയും ജയിച്ചു
ഈശ്വരൻ രഘൂത്തമനയോദ്ധ്യ പുക്കു പിന്നെ
ഇരവു പകൽ സീതയോടും സുഖമായ്വാണു. [കർ
ഈവൃത്താന്തം ചൊല്ലിപ്പൈങ്കിളിയും പോയി ലോ
ഇതിനുള്ള പിഴയെല്ലാം പൊറുത്തുകൊൾക.

---

## ഗജേന്ദ്രമോക്ഷം.

നാല്പവൃത്തം.

---

ശുകപുരി എന്നപോലെ

1. കമലാക്ഷൻ നെല്ലുവായിലമരുന്ന വാസുദേവൻ
കമലാകാമുകനെന്നെക്കനിവോടെ കാത്തിടേണം
ധരണിമണ്ഡലംതന്നിൽ പെരുകിയ കീർത്തിയോടും
ഒരു നൃപനുളവായി നിരുപമനിന്ദ്രദ്യുമ്നൻ.
മുരവൈരിഭഗവാൻെറ ചരണപങ്കജങ്ങളിൽ
പരിചോടേ ഭക്തി പാരമരചനുണ്ടായി വന്നു.

അലസത വെടിഞ്ഞവൻ മലയമാമല പുക്ക
ജലജലോചനൻതന്നെ നലമോടെ സേവ ചെയ്തു.
നയനങ്ങളടച്ചാശു നിയമതൽപരനായി
നയശാലി ഹരിപാദദ്വയമുള്ളിലുറപ്പിച്ചു
മരുവുന്ന കാലത്തിങ്കലൊരുദിനമഗസ്ത്യനും
നരപതിവരൻതന്റെ അരികിലങ്ങെഴുന്നള്ളി.
മനുജപുംഗവനപ്പോൾ മുനി വന്നതറിഞ്ഞീലാ
ദനുജവൈരിയെത്തന്റെ മനസി ചേർത്തിരിക്കയാൽ.
കലശസംഭവൻ കോപം കലൎന്നു ഭൂപനെ നോക്കി
'കരിവരനാക' നീയെന്നരുളിച്ചെയ്തെഴുന്നള്ളി.

ദ്വാരകാമന്ദിരം എന്നപോലെ.

2. താപസന്റെ ശാപംകൊണ്ടു
ഭൂപതിയുമാനയായി.
താപമേതുമുണ്ടായില
ശ്രീപതികടാക്ഷത്താലേ.
കേടററ പിടികളോടും
കൂടി ത്രികൂടാചലത്തിൽ
ക്രീഡിച്ചു നടക്കുംകാലം
ചൂടു കൊണ്ടൊരു ദിവസം
അത്തൽ പൂണ്ടു കൂട്ടത്തോടേ
സത്വരമൊരു സരസ്സിൽ
ബദ്ധമോദം ചെന്നിറങ്ങി
മത്തനായ് കളിക്കുന്നേരം
ദേവഗന്ധൎവ്വനാൻ ഹൂഹൂ
ദേവലന്റെ ശാപംകൊണ്ടു
ദിവ്യമായ പൊയ്കതന്നിൽ

മേവുന്നു മുതലയായി.
ശങ്ക കൂടാതെയവനും
ഹുങ്കൃതിയോടാശു വന്നു
വങ്കരിവരനുടയ
പിങ്കാലിന്മേൽ പിടിപെട്ടു.
ആയിരത്താണ്ടവർതമ്മിൽ
ആയവണ്ണം യുദ്ധം ചെയ്തു
കായവും മെലിഞ്ഞു ദന്തി
പേയയായ ച്ചമഞ്ഞിതപ്പോൾ
മാനമെല്ലാമൂനമായി
ജ്ഞാനമുള്ളിലുണ്ടായ്വന്നു
ആനന്ദസ്വരൂപൻ തന്നെ
ധ്യാനംചെയ്തു ഭക്തിയോടെ.

---

*മററുള്ള ഗോപിമാർ എന്നപോലെ.*

3. തുമ്പിക്കരംകൊണ്ടു താമരയെല്ലാം
അമ്പോടവത്തവനച്ചനചെയ്തു
കമ്പം കളഞ്ഞു താൻ പണ്ടു ഭജിച്ച
തമ്പുരാൻതന്നെ സ്തുതിച്ചുതുടങ്ങി:
"ഈരേഴുപാരിനും കാരണമായി
നേരേ വിളങ്ങുന്ന നിശ്ചലരൂപ!
പാരം പരവശനാകിയൊരെന്നെ
പാരാതേ വന്നു കരേറുക വേഗം!
നിഷ്കള, നിർഗ്ഗുണ, നിർമ്മലമൂർത്തേ,
ദുഃഖവിനാശന, പാഹി കൃപാലൊ.
നക്രം വലിച്ചെന്നെ നീരിലിടാനിം

മുക്കുന്നതിന്മുമ്പേ മുക്തിതരേണം!"
മൂൎത്തിവിശേഷമൊഴിച്ചവനേവം
കീൎത്തനം ചെയ്യുന്നു കേട്ടൊരു നേരം
ഇസ്തുതി നമ്മെയല്ലെന്നു നിനച്ചു
മൃത്യുഞ്ജയാദികൾ വന്നതുമില്ല
സൎവ്വസ്വരൂപനാം സാരസനേത്രൻ
സൎവ്വജഗന്മയൻ സജ്ജനസേവ്യൻ
ദൎവ്വീകരാശനൻ തന്മുകളേറി
ചൊവ്വോടെഴുന്നള്ളി തത്ര മുകുന്ദൻ.

---

കൊണ്ടൽവേണി എന്നപോലെ.

4. പുഷ്കരേക്ഷണനക്കരിന്ദ്രനെ
തൃക്കൈകൊണ്ടു പിടിച്ചുയൎത്തി
വിക്രമമുള്ള നക്രത്തെത്തന്റെ
ചക്രംകൊണ്ടു വധിച്ചനേരം
ശാപം കൈവിട്ട ഗന്ധൎവ്വൻ തന്റെ
രൂപം കൈക്കൊണ്ടു കുപ്പിപ്പോയി.
വാരണേന്ദ്രനും വാരിജാക്ഷന്റെ
സാരൂപ്യം വന്നിതപ്പോൾത്തന്നെ.
പൊന്മയമായ വന്മകുടവും
വെണ്മണി തൊഴുമാനനവും
ശംഖ ചക്ര ഗദാംബുജങ്ങളാൽ
അങ്കിതങ്ങളാം കൈകൾ നാലും
പീതവസ്ത്രവും പൂണ്ടു ശോഭിച്ചു;
പൂതമാനസനിന്ദ്രദ്യുമ്നൻ
കൊണ്ടൽ വൎണ്ണനെക്കണ്ടു കൌതുകം
പൂണ്ടു, കൊണ്ടാടിക്കുപ്പിനിന്നു

ഇന്ദ്രദ്യുമ്ന, നീയെന്നരികെ വാ
എന്നും വാഴ്ക നീ സാന്ദ്രമോദം
നിന്നേയും പുനരെന്നേയുമുള്ളിൽ
നന്നായോൎത്തുടനിച്ചരിത്രവും
നിത്യവും പുലർകാലേ ചൊല്ലുകിൽ
മുക്തനാമവനെന്നു നൂനം
ഇത്തരമരുൾചെയ്തു മാധവ-
നുത്തമനായ ഭൂപനോടും
ചെന്നു വൈകുണ്ഠമന്ദിരംതന്നിൽ
വാണരുളി മുകുന്ദനും പിന്നെ.
ഇക്കഥ ചൊല്ലും മൈക്കണ്ണിമാൎക്ക്
സൌഖ്യാമേല്ക്കുമേൽ വൎദ്ധിച്ചീടും.

---

# ശാകുന്തളം.

എട്ടുവൃത്തം.

---

1. മധുരമൊഴി ശാരികേ, വന്നാലും നീ
മധു, ഗുളവും, പാലും പഴവും നൽകാം
മനുജപതി ദുഷ്യന്തനായ വീരൻ
മുനിസുതയായിട്ടും ശകുന്തളയെ
കനിവിനോടു ഗാന്ധൎവ്വമായി വേട്ട
കഥ പറക വേണം നീയെന്നോടിപ്പോൾ.
വിരവൊടതു കേട്ടു കിളിക്കിടാവും
ഗുരുചരണം ചിന്തിച്ചു ഭക്തിയോടേ
കരുണ കലൎന്നീടുന്ന നെല്ലുവായിൽ

കരിമുകിൽവൎണ്ണൻതന്നെകൈവണങ്ങി
കരിവദന,ഭാരതികൃഷ്ണന്മാരെ
കരളിലുറപ്പിച്ചു പറഞ്ഞാളല്ലോ.
പുകഴും പെരിയ സോമകുലത്തിൽപ്പണ്ടു്
പ്രകൃതിഗുണശീലശതങ്ങളോടും
പുരുഷമണി ദുഷ്യന്തനെന്ന പേരായ്
ഒരു ധരണീനായകനുണ്ടായ്വന്നു
അഴകൊടവൻ പാരിൽ പ്രജകൾക്കെല്ലാം
അഴലൊഴിയുമ്മാറു പരിപാലിച്ചു
സചിവ,പരിവാരകവൃന്ദത്തോടും
രുചിരതരകീൎത്ത്യാ വസിക്കുംകാലം
ഒരു ദിവസം നായാട്ടിന്നായിക്കൊണ്ടു്
പെരിയ രഥം തന്നിൽക്കരേറി ഭൂപൻ
കരമതിലമ്പും നല്ല വില്ലുമായി
കരി തുരഗ കാലാൾപ്പടകളോടും
വലകളൊടും വേടന്മാർ നായ്ക്കളോടും
മലയിലകം പുക്കവൻ കാടിളക്കി
കരടി, പുലി, പന്നികൾ, സിംഹങ്ങളും,
കരി, കടമാനും, നല്ല കാട്ടുപോത്തും
അടവികളിൽനിന്നു പുറപ്പെട്ടപ്പോൾ
ഝടിതി കൊലചെയ്തു ശരങ്ങളാലെ.

---

2. ഓടും മൃഗങ്ങളെത്തേടി നരപതി
കാടകം പുക്കൊരു നേരത്തിങ്കൽ
പേടിച്ചൊരു മൃഗം ചാടിക്കുതിച്ചോടി
കൂടേ നൃപതിയും കൂടി പിമ്പേ

മണ്ടുന്ന മാനിനെക്കണ്ടു കണ്ടന്തികെ
കുണ്ഠത കൈവിട്ടടുത്തു വേഗാൽ
തേരതി വേഗത്തിൽ പാരാതെയോടിച്ചു
ദൂരത്തൊരുദിക്കിൽ ചെന്നു ചാടി
സേനയും കൂടാതെ താനേ ഹിമവാന്റെ
സാനുപ്രദേശം പ്രവേശിച്ചപ്പോൾ
ദാഹം മുഴുക്കയാൽ തണ്ണീർ തിരഞ്ഞപ്പോൾ
മോഹനമാമൊരു മുന്നിൽക്കണ്ടു
കണ്വമുനിയുടെ പുണ്യാശ്രമസ്ഥലം
കണ്ണിനു കൌതുകമുണ്ടാം കണ്ടാൽ
മാലിനിയാം നദിക്കൂലേ മനോഹരേ
മൂല ഫല കുസുമാദി പൂർണ്ണം
നാലു വേദങ്ങളുമാറുശാസ്ത്രങ്ങളും
നാലുപാംഗങ്ങളുപവേദങ്ങൾ
എല്ലാം ഗ്രഹിച്ചോരു നല്ല മുനിജനം
കല്യാണമോടേ വസിക്കും ദേശം
ഹോമധൂമങ്ങളും സാമഗാനങ്ങളും
നാമസങ്കീർത്തനഭേദങ്ങളും
ശീലഗുണമതി ശാലികളാമൃഷി
ബാലകന്മാരുടെ ലീലകളും
കണ്ടു കണ്ടാനന്ദം പൂണ്ടു മഹീപതി
കൊണ്ടാടിയാശ്രമം തന്നിൽ പുക്കു
പർണ്ണശാലയ്ക്കുള്ളിൽ ചെന്നു കടന്നത്ര
നിന്നപ്പോളാരെയും കാണായ്കയാൽ
"ആരുള്ളതിപ്പർണ്ണശാലയി"ലെന്നതി-
ഗൌരവത്തോടാശു ചോദിച്ചപ്പോൾ

ലക്ഷണയുക്തമാം വാക്കു കേട്ടനേരം
ലക്ഷ്മിസമാനമാം രൂപത്തോടും
മിന്നൽക്കൊടി പോലെ മിന്നുന്ന കന്യക
തന്നംഗിതാനുമവിടെ വന്നു.
മന്നവനെക്കണ്ടു മന്ദാക്ഷമുൾക്കൊണ്ടു
മന്ദേതരമവൾ സൽക്കരിച്ചു.
ആരു ഭവാനെന്നു ചോദിച്ച നേരത്തു
നാരീമണിയോടവനും ചൊന്നാൻ:

---

കാമശരീരം എന്നപോലെ

3. "സോമവംശത്തിലുള്ള നൃപതി ഞാൻ
നാമം ദുഷ്യന്തനെന്നല്ലോ.
കാമിനിമണേ, കാനനംപുക്കു ഞാൻ
സാമോദം നായാട്ടിന്നായി
കണ്വമാമുനിതൻപാദപങ്കജം
കാണ്മാനിവിടെയ്ക്കു വന്നു.
താപസോത്തമനെഴുന്നള്ളി
താപമകന്നുരചെയ്ക."
ഇത്ഥം ഭൂപതി ചൊന്നതു കേട്ടവൾ
ഉത്തരമായുരചെയ്തു:
"കാശ്യനികളറപ്പാനായ്പോയിതു
കാശ്യപനെന്നറിഞ്ഞാലും
ചൊററ പാർത്താലിവിടെയ്ക്കെഴുന്നള്ളും
കുററമററീടും മുനീന്ദ്രൻ
രണ്ടു നാഴിക താമസിച്ചീടുക
കണ്ടുപോകേണമെന്നാകിൽ."

ഇങ്ങിനെ ചൊല്ലിനില്ക്കുമവളുടെ
അംഗസൌന്ദൎയ്യങ്ങൾ കണ്ടു
ചൂതബാണൻെറ ബാണങ്ങളേല്ക്കയാൽ
ചേതസി ചിന്തിച്ചാനേവം:
ഇത്രനല്ലൊരു കന്യകയില്ലല്ലോ
ഇത്രിഭുവനത്തിലെങ്ങും
ആഭരണങ്ങളില്ലിവൾക്കെങ്കിലും
ആഭയ്ക്കൊരു കുറവില്ല.
ഉത്തരീയവുമമ്പോടുടുത്തതും
സത്യം മരവിരിയല്ലോ
ഭാഗിയുണ്ടതുകൊണ്ടുമിവൾക്കൊരു
ഭംഗം പ്രകാശത്തിനില്ല.
വൎച്ചസ്സുണ്ടു വപുസ്സിനെന്നാകിലൊ
ചേൎച്ചയില്ലാതെയില്ലൊന്നും
തിങ്കൾക്കൊത്തൊരലങ്കാരമല്ലയോ
തങ്കലുള്ളൊരു കളങ്കം.
ചാരുസുന്ദരിയാമിവളെക്കണ്ടു
പാരം വളരുന്നു മോഹം
ചെല്ലരുതാത്ത ചെൽക്കണ്ണിമാർകളിൽ
ചെല്ലുമാറില്ലെൻെറ ചിത്തം
കന്നൽനേർമിഴിയാകുമിവൾ മുനി-
കന്യകയല്ലെന്നു നൂനം
വല്ലതെന്നാലും വൃത്താന്തം ചോദിച്ചാൽ
എല്ലാമറിഞ്ഞിടാമല്ലോ
എന്നുറച്ചുടനിന്ദുകുലാധിപൻ
സുന്ദരിയോടരുൾചെയ്തു:

4. "കല്യാണി കളവാണി, ചൊല്ലു നീയാരെന്നതും
കല്യേ, നീയാരുടെയ പുത്രിയെന്നും
നിന്മൂലമെനിക്കുള്ളിൽ മന്മഥവിവശത
മേന്മേൽ വന്നുദിക്കുന്നു നിർമ്മലാംഗി"
കന്യക അതുകേട്ടു മന്ദമങ്ങുരചെയ്തു:
"കണ്വമാമുനിയുടെ സുതയല്ലൊ ഞാൻ
മന്നവ, ശകുന്തളയെന്നു പേരെനിക്കെടോ
എന്നിലാഗ്രഹം തവ നന്നല്ലേതും
താപസതരുണിയെ ഭൂപനു കയ്ക്കൊള്ളാമോ?
പാപമുണ്ടതിനെന്നതറിയുന്നില്ലേ"
ഇത്തരമുരചെയ്തൊരുത്തമസ്ത്രീരത്നത്തോ-
ടുത്തരം നൃപകുലോത്തമനും ചൊന്നാൻ
"നിത്യബ്രഹ്മചാരിയാമുത്തമമുനിയുടെ
പുത്രിനീയെന്നു ചൊന്നതസത്യമത്രെ
നാരിമാർതിലകമേ, നേരുരചെയ്യാലും നീ"
സാരസാക്ഷിയുമതു കേട്ടു ചൊന്നാൾ:
"മാമുനി ചൊല്ലിക്കേട്ടു മാമകചരിതം ഞാൻ
കോമളാകൃതേ, മുന്നമതും ചൊല്ലീടാം:
വിശ്വവിശ്രുതനായ വിശ്വാമിത്രനും പണ്ടു്
നിശ്ചലമനസ്സോടെ തപസ്സുചെയ്തു.
ഇന്ദ്രനും ഭയംപൂണ്ടു കന്ദർപ്പാദികളോടും
സുന്ദരി മേനകയെപ്പറഞ്ഞയച്ചു.
മേനകാരൂപം കണ്ടു മൌനിയാം വിശ്വാമിത്രൻ
മാനസമഴിഞ്ഞവളോടു ചേർന്നു
ഒട്ടു നാൾ കഴിഞ്ഞപ്പോൾ മട്ടോലുമ്മൊഴിയെക്കൈ
വിട്ടുപോയിതു പിന്നെത്തപസ്സിന്നായി

ഗർഭവുമുണ്ടായ്വന്നിതപ്സരസ്ത്രീയാമവ-
ളിപ്രദേശേ വന്നപ്പോളെന്നെപ്പെററ
കൌശികബീജത്തിന്നു നാശമില്ലെന്നുറച്ചു
പേശലാംഗിയുമെന്നെ വെടിഞ്ഞു പോയാൾ
അമ്മയും പിരിഞ്ഞു ഞാനിമ്മഹീതലം തന്നിൽ
നന്മുലകുടിയാതെ കിടക്കുന്നേരം
പക്ഷികളെട്ടുതന്നെ തൽക്ഷണം കൃപയോടേ
രക്ഷിപ്പാൻ മുനിയുടെ കയ്യിൽ നൽകി.
ശകുന്തങ്ങളെട്ടുതന്നെ വളപ്പാനായ്ക്കൊടുക്കയാൽ
ശകുന്തളയെന്നു മുനി പേരുമിട്ടു
പരിചോടേ വളത്തിതു പരമാത്ഥമിതെ"ന്നവൾ
പറഞ്ഞപ്പോൾതെളിഞ്ഞു ഭൂപതിയും ചൊന്നാൻ:
"അനഘ മേനകതന്റെ തനയ നീയതും ചേരും
മനുജനാരിമാക്കേവം പ്രഭയുണ്ടാമോ?
എനിക്കിനി രമണിയായിരിക്ക നീ മടിയാതെ
മുനിക്കുമതനുമതമായ്വരും കേൾ
വിവാഹങ്ങൾ പലവിധം വിധിച്ചിട്ടുണ്ടവററിൽവെ-
ച്ചവനിനാഥനു മുഖ്യം ഗാന്ധവം പോൽ
അതു നീ സമ്മതിക്കേണം മതിമുഖി മടിക്കൊല്ല"
മതിമാനാം നൃപനേവം പറഞ്ഞനേരം,
മുഴുത്ത ലജ്ജയാലവൾ മുഖം താഴ്ത്തിയുരചെയ്തു:
"വിഷമമുണ്ടതിനു ചൊററു പറയാം.
എനിക്കു നന്ദനനായിജ്ജനിക്കും ബാലകനെ മേ-
ദിനിക്കു നായകനാക്കി വാഴിക്കേണം"
"അതു ചെയ്തിടുവൻ ഞാ"നെന്നവളോടു സമയംചെ-
യ്തതുലവിക്രമൻ പാണിഗ്രഹണം ചെയ്തു

കണ്ടാലെത്രയും എന്നപോലെ.

5. ദുഷ്യന്തൻ ശകുന്തളയാം കാന്തയോടുംകൂടി
ദോഷമെന്നിയേ രമിച്ചു മോദത്തോടെ
ഗർഭവുമുണ്ടായി വന്നിതപ്പോൾത്തന്നെ പിന്നെ
സുഭ്രുവാമവളോടു പറഞ്ഞുഭൂപൻ
"സേനയോടുംകൂടി നിന്നെക്കൊണ്ടുപോവാനായി
മാനിനി, ഞാൻ വന്നിടുവൻ വൈകിടാതേ
താപസേന്ദ്രനാകും നിൻെറ താതനേയും കണ്ടു
താമസംകൂടാതെ കൊണ്ടുപോകുന്നുണ്ട്"
ഇത്ഥമവളോടു യാത്രയും പറഞ്ഞു തൻെറ
പത്തനത്തിൽ പുക്കിരുന്നു പാർത്ഥിവനും.
രാജീവനയനയാം ശകുന്തളയും ചിത്തേ
രാജാവിനെച്ചിന്തിച്ചാശ്രമത്തിൽ വാണു
കണ്വനാം മുനീന്ദ്രൻതാനും വന്നാനപ്പോൾ തത്ര
കണ്ടു ഭീതിപൂണ്ടവളും നിന്നാളല്ലോ.
ദിവ്യലോചനംകൊണ്ടു വിശേഷമെല്ലാം കണ്ടു
ഭവ്യനാം മുനിവരനരുളിച്ചെയ്തു
"പൈതലേ, നീ പേടിക്കേണ്ട ചാരുശീലേ, ബാലെ
ചെയ്തതെല്ലാം നല്ലതെന്നെനിക്കുപക്ഷം
ശാന്തനാം ദുഷ്യന്തൻ നിൻെറ കാന്തനെന്നു മുന്നം
ചിന്തിച്ചിരുന്നതും ദൈവം സാധിപ്പിച്ചു.
ഇത്രിഭുവനത്തിങ്കൽ പ്രസിദ്ധനായിട്ടൊരു
പുത്രനുമുണ്ടായ്വരും നിനക്കു ബാലേ"
താതൻെറ വചനംകേട്ടു മോദത്തോടെ വാണു
ചേതോമോഹനാംഗിയാം ശകുന്തളയും
ഗർഭം തികഞ്ഞവൾ പ്രസവിച്ചപ്പോൾ നല്ലോ-

രക്ഷകനുമുണ്ടായി വളൎന്നുമെല്ലേ
ഭൂപതിയും ഭാൎയ്യയെ മറന്നുപോയി മാര-
താപവും മറച്ചവളും വാണാളല്ലൊ.

6. മതിമാനാകിയ കാശ്യപനൊരുനാൾ
മതിമുഖിയാം മകളോടുരചെയ്തു
"മല്ലവിലോചനമാകിന്ന ബാലേ
വല്ലഭനീശ്വരനെന്നറിയേണം
കണവനെ വേറിട്ടിവിടെയിരുന്നാൽ
പ്രണയമവന്നു കുറഞ്ഞിടുമല്ലൊ.
എന്നതുകൊണ്ടിനി നീ തവരമണൻ
തന്നുടെ സവിധേ നന്ദനനോടും
പോക മടിയ്ക്കരുതെന്നുടെ ശിഷ്യക-
ളാകുലമെന്നിയേ തുണയായ്പ്പോരും"
ജനകൻ തന്നുടെ വചനമിതിങ്ങിനെ
വിനയമിയന്ന ശകുന്തള കേട്ടു
പതിയാം നരകുലപതിയെക്കാണ്മാൻ
കൊതി പൊരുതുണ്ടെന്നാകിലുമിപ്പോൾ
കനിവേറും നിജ താതനെയും മുനി-
കന്യകളാം സഖികളെയുമശേഷം
വിരവൊടു വേർപിരിയുന്നതു ചിത്തേ
കരുതുകയാലതിഖിന്നതയോടും
പോവതിനായവൾ മാമുനിതന്നുടെ
ഭാവമറിഞ്ഞു വണങ്ങിയനേരം
കണ്ണീരവിരതമൊഴുകിയവൾക്കും
കണ്വനുമധികം കരുണാ കലൎന്നു

മട്ടമൊഴിയാളെയുമുണ്ണിയെയും നിജ
മടിയിലിരുത്തിയനുഗ്രഹമേകി
അനുനയവാക്കുകൾ ചൊല്ലി മുനീന്ദ്രൻ
അനുസരണം ചെയ്യുമ്പൊാടയച്ചു
സുതനോടും മുനിശിഷ്യകളോടും
സുതനു ശകുന്തള യാത്രതുടങ്ങി
പലപല നാടും മലയൊടു തോടും
ചില പുഴയും പുനരാശ്രുകടന്നു
ഭൂപതിതിലകൻ തൻപുരിതന്നുടെ
ഗോപുര സീമനി ചെന്നൊരുനേരം
മാമുനിശിഷ്യകളവളൊടു ചൊന്നാർ
"സോമകുലാധിപ പുരമിതു കാണ്‌ക
സഭയിലതല്ലൊ നിന്നുടെ രമണൻ
സുഭഗശരീരൻ വാണിടുന്നു
പുത്രനുമായിട്ടവിടെച്ചെന്നിനി
ഭർത്തൃസമീപേ സുഖമൊടു വാഴ്‌ക
ഞങ്ങളിനിപ്പോകുന്നിതു ഭദ്രേ
മംഗലമസ്തു നിനക്കു മനോജ്ഞേ"
ഇത്തരമുരചെയ്യാശ്രുനടന്നവ-
രുത്തമമാശ്രമമഴകൊടു പുക്കാർ

---

7. ബാലിക ശകുന്തളതാൻ
ബാലനോടും കൂടിച്ചെന്നു
ഭൂലോകപതിസമീപേ
നിലവേണി നിന്നനേരം
ശ്രീപതിസമാനനാകും
ഭൂപതി ദുഷ്യന്തൻ ചൊന്നാൻ

"താപസി നീയെങ്ങുനിന്നു വന്നിടുന്നതും"
മന്നവൻെറ വാക്കുകേട്ടു
തന്വംഗിയും ചൊന്നാളേവം
"എന്നെപ്പണ്ടു കണ്ടിട്ടുള്ള-
തിന്നു ഭവാൻ മറന്നിതോ"
"മുന്നം നിന്നെക്കണ്ടവാറു
മെന്നുള്ളത്തിൽ തോന്നുന്നില്ല
വന്നതിന്നു കാരണമെന്തെന്നുരചെയ്ക
എന്നുടെ കുമാരനിവൻ
നിന്നുടെ തനയനല്ലോ
ഇന്ദുവംശതിലകമേ,
ഇന്നിവനെക്കൈക്കൊണ്ടാലും"
"എന്നുമേ നാം തമ്മിൽപ്പണ്ടു
സുന്ദരാംഗി കണ്ടിട്ടില്ല
നന്ദനനുണ്ടായതെന്തോർത്താൽനന്നിതെത്രയും"
"കണ്വനാമെൻ താതൻ തൻെറ
പർണ്ണശാലയിങ്കലെന്നെ
കണ്ടു കൈപിടിച്ചതെന്തു-
കൊണ്ടെന്നു നിനച്ചു ചൊൽക"
വർണ്ണിയാകും കാശ്യപൻ നി-
ന്നച്ഛനെന്നു ചൊൽകയാലേ
വർണ്ണിച്ചതെല്ലാമസത്യം നിർണ്ണയം വന്നു"
"മൌനിയാകും വിശ്വാമിത്രൻ
മേനകയിലുത്പാദിച്ചു
ഞാനുണ്ടായിതെന്നെപ്പിന്നെ
ജ്ഞാനിയാം മുനി വളർത്തി"

"മേനകാതനുജയെങ്കിൽ
മാനിനി, നീ വേശ്യയല്ലൊ
മേനിയെന്നോൎത്തിടേണ്ട കുലസ്ത്രീയല്ല നീ"
"സൎവ്വേശ്യാസുതന്മാരായി
ദിവ്യന്മാർ പലരുമുണ്ടു
ഉൎവ്വശീതനയനല്ലൊ
സൎവ്വജ്ഞൻ വസിഷ്ഠൻതാനും"
"പൂൎവ്വന്മാരെക്കൊണ്ടീവണ്ണം
ദുൎവ്വചനം ചൊല്ലടൊല്ല
സൎവ്വം ഞാനറിഞ്ഞു നിന്റെധാൎഷ്ട്യമത്ര
(ത്രം"



"പുത്രനെക്കൊണ്ടേ പിതൃക്കൾ-
ക്കൂൎദ്ധ്വലോകപ്രാപ്തിയുള്ളു
സത്വരം തനയൻ തന്നെ
ഭൎത്താവേ പരിഗ്രഹിക്ക"
"അത്രമാത്രംപോലും നാണം
ചിത്തതാരിൽ കൂടാതെ നീ
ശാസ്ത്രങ്ങൾ പറയുന്നതും ചിത്രമെത്രയും"
"വല്ലതും പറഞ്ഞിട്ടെന്നെ
വല്ലഭ നീ വെടികിലൊ
ചൊല്ലേറുമെൻ താതൻതന്നെ
നല്ലവണ്ണം ചിന്തിക്കണം"
"വല്ലാതെ സഭയിൽനിന്നു
വമ്പുകൾ പറയുന്നാകിൽ
തല്ലുകൊള്ളുമെന്നറിക
പോക വൈകാതെ"

"നാരിമാർകളോടിവണ്ണം
നേരമ്പോക്കു ചൊല്ലാമെന്നോ
നരകഭയമില്ലാതെ
നേരുകേടു ചൊല്ലീടുന്നു"
"നേരത്രേ ഞാൻ ചൊന്നതിപ്പോൾ
മാരതാപം കൊണ്ടു ബുദ്ധി
നേരല്ല നിനക്കു നൂനം നീരജേക്ഷണേ"
ഇത്തരം പലതും തമ്മിൽ
വിസ്തരിച്ചു നിൽക്കുന്നേരം
സത്യമായശരീരിവാ-
ക്കത്തൽ തിരുമാറുണ്ടായി
"പുത്രനെ സ്ഭരിച്ചുകൊൾക
ഭൂപതേ, നീ പത്നിയോടും
ഉത്തമനിവനെന്നുള്ളി-
ലോർത്തുകൊൾക നീ"
പൌരവനതുകേട്ടു
പരമാനന്ദം വളർന്നു
പാരാതെ പരിഗ്രഹിച്ചു
ഭാര്യതന്നെ പുത്രനോടും
മാരനോടു തുല്യനാം കു-
മാരനു ഭരതനെന്നു
പേരുമിട്ടു സ്വൈരമാ-
യ്വസിച്ചു സന്തതം
8. അരികേ മരുവിന സരസിജമുഖിയൊടു
സരസം നരവരനുരചെയ്തു:
"അരുണാധരി, ശൃണു മാമകഭാഷിത-

മരുതേ നീരസമകതളിരിൽ
പരമാർത്ഥം തവ പരിചയമൊട്ടുമേ
പരിചൊടു തോന്നീടാഞ്ഞതിനാൽ
പരുഷം ഞാൻ ബത പറവതുകൊണ്ടൊരു
പരിഭവമുള്ളിലുദിക്കരുതേ
ഭയമില്ലാത്തൊരു ശഠനിവനെന്നതു
ദയിതേ, നിൻഹൃദി കരുതരുതേ
കൃപയാ കേവലമപരാധം മമ
സപദി സഹിക്ക സമസ്തമിദം
സതതം ഞാൻ തവ ഹിതമതു നൽകുവ-
നതിമോദേന വസിച്ചിടുക
ഭരതൻ നമ്മുടെ തനയൻ മേദിനി-
ഭരണം ചെയ്വതിനെന്നറിക
പെരുകുന്നു മമ മന്മഥവേദന
തരികധരാമൃത മാശുമുദാ”
വിരവൊടു നൃപഗിരമിതികേട്ടവളും
ഉരചെയ്താളതിസരസതരം
“കുലനാരീകുലമതിലൊരുവൾക്കിഹ
കലഹം കാന്തനൊടുളവാമോ
പ്രിയമെന്നാകിലുമപ്രിയമാകിലു-
മായി തവ വചനം മമ മധുരം”
ഹൃദയം ചേർന്നവരനുദിനമിങ്ങിനെ
മദനരസേന വസിച്ചു സുഖം.

---

☞ ചില പാട്ടുകളുടെ മാതൃക കണ്ടുപിടിപ്പാൻ കഴിഞ്ഞില്ല.

# "ശാന്തനാരായണ"

മഹാസംഘം,

മച്ചാട്; വടക്കാഞ്ചേരി.

---

എളയന്മാരുടെ ഈ സംഘം, എളയത് സമുദായത്തിലെ കുട്ടികൾക്കും മററു കുട്ടികൾക്കും ഉചിതമായ വിദ്യാഭ്യാസം നൽകേണ്ടതിലേയ്ക്കായി, "വിദ്വാനെളയതുവിദ്യാലയനിധി" എന്ന പേരിൽ ഒരു മൂലധനം, നന്നാലണയുടെ ഒരു ലക്ഷം രശീതികൾകൊണ്ടും മററും, സമ്പാദിച്ചുവരുന്ന ഈ നിധിയിലേയ്ക്കു സദയം സംഭാവനചെയ്യുവാൻ ഔദാര്യശാലികളോടു സാദരം അപേക്ഷിച്ചുകൊള്ളുന്നു.

സി. പരമേശ്വരനെളയത് (ഖജാൻജി)

